ബോധവും സാമ്പത്തിക പരിമിതിയെപ്പററിയുള്ള യാഥാർത്ഥ്യവും ഞങ്ങളെ നിർബന്ധിക്കുന്നതു്. വിനോദ രസികനായ ഒരു സാഹിത്യകാരൻ ഞങ്ങളോടു ഒരിക്കൽ ഇങ്ങനെ പ്രസ്താവിക്കയുണ്ടായി "ചർച്ചുവീക്കിലി എന്ന പേരിടാതെ വല്ല സിനിമാമാസികയുടെയും പേരു കൊടുത്താൽ ആളുകൾ കൂടുതലായി വാങ്ങുകയും ഇതിലെ പ്രയോജനകരങ്ങളായ ലേഖനങ്ങൾ വായിക്കാനിടവരികയും അങ്ങനെ നല്ലകാര്യങ്ങൾ വായിക്കാനുള്ള അഭിരുചിയുള്ളകളുടെയിടയിൽ വർദ്ധിക്കുകയും ചെയ്യും." അർദ്ധപരമാർത്ഥമുള്ള ഈ ഉപദേശം സ്വീകരിക്കുവാൻ ഞങ്ങൾ തയ്യാറായില്ലെന്നു പറയേണ്ടതില്ലല്ലോ. ഏതായാലും ജനസാമാന്യത്തിൻെറയിടയിൽ അധികം വാസനയില്ലാത്ത ഒരു വിഷയമാണു് ആദ്ധ്യാത്മികവിഷയങ്ങൾ എന്നു അദ്ദേഹം പറഞ്ഞതിൽനിന്നു മനസ്സിലാക്കിയാൽ മതി. സകല സംസ്കാരവിശേഷങ്ങളുടേയും അടിസ്ഥാനതത്വമായി നിലകൊള്ളുന്ന ഒരു വിഷയത്തെപ്പററി സാമാന്യജനങ്ങളുടെ ഇടയിൽ പ്രചുരപ്രചാരം സിദ്ധിക്കേണ്ട ആശയങ്ങളാണു വിനിയമം ചെയ്യുവാൻ ചർച്ചുവീക്കിലി ഉദ്യമിക്കുന്നതു്. ആ ആശയങ്ങളുടെ പ്രചാരത്തിൽ താല്പര്യമുള്ളവർ ഞങ്ങളുടെ മാന്യവരിക്കാരായി തുടർന്നുപോകുന്നുണ്ടെന്നുള്ളതു് ഈയവസരത്തിൽ ഞങ്ങൾ കൃതാർത്ഥതയോടുകൂടി സ്മരിക്കുന്നു. എന്നാൽ അവർക്കു് ഒരു സഹായംകൂടി ചെയ്യുവാൻ സാധിക്കും. അവരുടെ സ്നേഹിതവർഗ്ഗത്തിൽ ഒരാളെക്കൂടെ ഈ വാരികവരുത്താൻ പ്രേരിപ്പിക്കയും അവരുടെ ഒരാണ്ടത്തെ വരിസംഖ്യ ആയ ആറു രൂപാ അയപ്പിക്കയും ചെയ്യുന്നതു് നിഷ്പ്രയാസം സാധിക്കാവുന്ന ഒരുകാര്യമാണു്. അതു സാധിച്ചാൽ ചർച്ചുവീക്കിലി ഇപ്പോൾ ഉള്ളതിൽ ഇരട്ടി ആളുകൾ വായിക്കാനിടയാകുമെന്നുള്ള മഹാകാര്യമാണു് ഞങ്ങളുടെ മാന്യവായനക്കാർ സാധിക്കുന്നതു്. ആ മഹത്തായ പ്രയത്നത്തിൽ നിങ്ങളുടെ എല്ലാവരുടെയും മനഃപൂർവ്വമായ സഹകരണമഭ്യർത്ഥിക്കുകയും കഴിഞ്ഞകാലങ്ങളിൽനിങ്ങളിൽനിന്നുലഭിച്ചിരുന്ന പ്രോത്സാഹനങ്ങൾക്കു കൃതജ്ഞത പ്രകാശിപ്പിക്കുകയും ചെയ്തുകൊള്ളുന്നു.

പ്രതിവാര പ്രഭാഷണം (The Sermon for the Week)

# മതവും സ്വാർത്ഥതയും

(എം. ൦൦൧.)

"നിങ്ങൾ അടയാളം കണ്ടതുകൊണ്ടല്ല, അപ്പം തിന്നു തൃപ്തരായതുകൊണ്ടത്രെ എന്നെ അന്വേഷിക്കുന്നതു്." (വി. യോഹന്നാൻ 6. 26)

ദാരിദ്ര്യമനുഭവിക്കുന്നവർ, വിശപ്പടക്കുന്നതിനുള്ള മാർഗ്ഗങ്ങൾ കാണുമ്പോൾ അവയാൽ ആകർഷിക്കപ്പെടുന്നതിൽ ഒട്ടും അത്ഭുതപ്പെടേണ്ടതില്ല. അവരെ കുററപ്പെടുത്തുന്നതും അത്ര ശരിയായിരിക്കയില്ല. ആഹാരം കൂടാതെ ആർക്കും ജീവിക്കാൻ സാദ്ധ്യമല്ലല്ലൊ. നമ്മുടെ കർത്താവിനെ അനുഗമിച്ച വലിയ ജനക്കൂട്ടത്തിൽ കുറേ ആളുകളെങ്കിലും ഈ ഉദ്ദേശ്യം വച്ചുകൊണ്ടാണു് തന്നെ പിന്തുടർന്നതെന്നു വ്യക്തമാണു്. കർത്താവു് അവരെ ശാസിക്കുന്നില്ല. എന്നാൽ അവരുടെ ഉദ്ദേശ്യം താൻ മനസ്സിലാക്കുകയും അതിൻെറ അപൂർണ്ണതയെ ചൂണ്ടിക്കാണിക്കുകയും ചെയ്തു. "നശിച്ചുപോകുന്ന ആഹാരത്തിനായിട്ടല്ല, നിത്യജീവങ്കലേക്കു നിലനിൽക്കുന്ന ആഹാരത്തിനായിട്ടുതന്നെ പ്രവർത്തിപ്പിൻ" എന്നാണു് താൻ അവരോടു പറഞ്ഞതു്. ശരീരത്തിനു് ആവശ്യമുള്ള ഭക്ഷണത്തിനായി പ്രയത്നിക്കേണ്ട ആവശ്യമില്ലെന്നു നമ്മുടെ കർത്താവു് പഠിപ്പിച്ചിട്ടില്ല. എന്നാൽ അതു ജീവിതത്തിൻെറ ഏകലക്ഷ്യമായിട്ടോ പ്രധാനലക്ഷ്യമായിട്ടോ കരുതി ജീവിച്ചിരുന്നവരെ താൻ നിശിതമായി വിമർശിക്കയും, ഭാഗികമായ അവരുടെ ചിന്താഗതിയെ ചൂണ്ടിക്കാണിച്ചു് പൂർണ്ണവും ഉൽകൃഷ്ടവുമായ ഒരു പാന്ഥാവിലേക്കു് അവരെ ക്ഷണിക്കുകയുമാണു് താൻ ചെയ്തിട്ടുള്ളതു് ആഹാരമല്ല മനുഷ്യൻെറ സർവ്വപ്രധാനമായ പ്രശ്നം ; പ്രത്യുത ദൈവരാജ്യവും ദൈവനീതിയുമാണു്. അവയെ മുൻനിറുത്തി ജീവിക്കുകയാണു് ആഹാരപ്രശ്നത്തിനുതന്നെയുള്ള ഉത്തമപരിഹാരമാർഗ്ഗം. എന്നാൽ മനുഷ്യൻ എപ്പോഴും സർവ്വപ്രധാനമായ മൂല്യങ്ങൾക്കു പ്രഥമസ്ഥാനം കൊടുക്കാതെ താരതമ്യേന അപ്രധാനങ്ങളും ക്ഷണികങ്ങളുമായ താല്പര്യങ്ങൾക്കായി അവൻെറ ഏതാണ്ടു മുഴുവൻ ശ്രദ്ധയും സമയവും വിനിയോഗിക്കുന്നു എന്നുള്ളതാണു് പരമാർത്ഥം. ഇങ്ങനെയുള്ള ജീവിതഗതിയുടെ അപകടാവസ്ഥയെയാണു് നമ്മുടെ കർത്താവു ചൂണ്ടിക്കാണിക്കുന്നതു്.

മതത്തെ സ്വാർത്ഥലാഭത്തിനുള്ള ഒരു മാർഗ്ഗമായി ഉപയോഗിക്കുവാനുള്ള പരീക്ഷ സർവ്വസാധാരണമാണു്. വിജനസ്ഥലത്തുവച്ചു് അത്ഭുതകരമായി അനേകായിരങ്ങൾക്കു ഭക്ഷണം കൊടുത്ത യേശുവിനെ വിശപ്പടക്കുവാനുള്ള ഒരു മാർഗ്ഗമായി മാത്രം കരുതി പിൻതുടരുന്നവരുടെ ഉദ്ദേശം, ഒട്ടും ശ്ലാഘനീയമല്ല. അപ്രകാരം തന്നെയാണു് രോഗശാന്തിക്കായിമാത്രം കർത്താവിനെ പിൻഗമിച്ചവരുടെ സ്ഥിതിയും. ഇന്നു കേവലം ലൌകികമായ ഉദ്ദേശസാദ്ധ്യങ്ങൾക്കായി മതത്തെ അവലംബിക്കുന്നവരുടെ സംഖ്യ കുറവല്ല. ദാരിദ്ര്യാവസ്ഥയിലുള്ളവർ ക്രിസ്തുമതം സ്വീകരിക്കുന്നതിനു് ലൌകിക താല്പര്യങ്ങൾ പ്രേരകമായി ഭവിക്കുന്നതുസ്വാഭാവികമാണു്. എന്നാൽ അതു് അവരുടെ ഏക താൽപ്പര്യമോ പ്രധാനതാൽപര്യമോ ആയിത്തീരുന്നപക്ഷം അതു് അവരുടെ ഭാവിക്കു് ഹാനികരമാണു്. അതല്ല ക്രിസ്തുമതം പ്രധാനമായി അവർക്കു വാഗ്ദാനം ചെയ്യുന്നതും ചെയ്യേണ്ടതും ലൌകികലാഭങ്ങളാകുന്ന ചൂണ്ടലിട്ടു മനുഷ്യമൽസ്യങ്ങളെ പിടിക്കുന്നവർ യേശുക്രിസ്തുവിൻെറ വേലയല്ല ചെയ്യുന്നതുഎന്നുള്ളകാര്യം തീർച്ചയാണു "ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും" എന്നു കർത്താവു തൻെറ ഭാവി ശിഷ്യന്മാരോടു പറഞ്ഞതു് ഇങ്ങനെയുള്ള മാർഗ്ഗങ്ങളെ ഉദ്ദേശിച്ചല്ല അവർ ഏതുവിധത്തിലാണു് അനേകരെകർത്താവിങ്കലേക്കു ആകർഷിച്ചതെന്നു ഏവക്കും അറിയാം.

ദാരിദ്ര്യാവസ്ഥയിൽ കഴിയുന്നവർപോലും മതത്തെ സ്വാർത്ഥലാഭത്തിനായി വിനിയോഗിക്കുന്നതു നമ്മുടെ കർത്താവിൻെറ ഹിതത്തിനെതിരാണു്. ആ സ്ഥിതിക്കു ധനികന്മാരും വിദ്യാസമ്പന്നരുമായവർ മതത്തെ ഇപ്രകാരം ദുർവിനിയോഗം ചെയ്യുന്നെങ്കിൽ അതെത്ര അക്ഷന്തവ്യമാണു്.

ഓരോരുത്തരും ഇക്കാര്യത്തിൽ അവരവരുടെ മനസ്സാക്ഷിയെ ഒന്നു നല്ലവണ്ണം പരിശോധിച്ചുനോക്കുന്നതു നന്നു്. ക്രിസ്തുസഭയിലുള്ള നമ്മുടെ അംഗത്വത്തിൻെറ അർത്ഥമെന്താണു്. പ്രാ

# വി ശ്വ ദീ പം

## കർമ്മകാണ്ഡം

(പുത്തൻകാവു മാത്തൻ തരകൻ)

### രാജകുമാരന്റെ കല്യാണസദ്യ

"മുന്നമൊരു ദയാശീലൻ നൃപാലക-
നുന്നതമാമൊരു കല്യാണം കൊണ്ടാടി.
ശേഖരിച്ചാൻ വിഭവങ്ങൾ പല തര-
മേർപ്പെടുത്തി പല വാദ്യഘോഷക്കാരെ.
പന്തലും കൊട്ടിലും തീർത്തലങ്കാരങ്ങ-
ളെത്രയും ചേർത്തവ മോടിവരുത്തിനാൻ.
ബന്ധുമിത്രാദികളെ ക്ഷണിച്ചീടുവാൻ
വിശ്വസ്തഭൃത്യനെ വേഗം നിയോഗിച്ചു.
മന്ദിരംതോറും നടന്നാനാമന്നവ
ഭൃത്യനോരോരുത്തരെയും വിളിക്കയായ്.
പുത്തനായ് ഞാൻ വയലൊന്നു വാങ്ങിച്ചിതേ
പോകണമായതു നോക്കുവാനീക്ഷണം.
കല്യാണസദ്യക്കു ഞാൻ വന്നു ചേർന്നാലെൻ
കണ്ടം തരിശായ്ക്കിടന്നുപോം നിർണ്ണയം.
ബന്ധുവൊരാളേവമോതിത്തൻ വേലക്കു
സത്വരം ചാടിപ്പുറപ്പെട്ടു പോകയായ്.
മറെറാരാളോതിനാൻ "ഞാനെന്റെ മാന്യനാം
മിത്രത്തെക്കാണുവാൻ പോകയാണിപ്പോഴേ."
"പോകണം മാടിനെ വാങ്ങുവാനിന്നെനി"
ക്കേകൻ കഥിക്കയായ് ഭൃത്യനോടന്നേരം.
വേറൊരാളോതിനാൻ "ഞാനുമിന്നെന്നുടെ
വീട്ടിൽ വിരുന്നു നടത്തുകയാണയേ.
മന്നവഭൃത്യൻ നിരാശാഭരിതനായ്
ചെന്നു കൊട്ടാരത്തിൽ രാജസമക്ഷത്തിൽ.
"കല്പിച്ച പോലെ ഞാനെല്ലാ ഗേഹത്തിലും
കാല്യാണക്കാര്യം ചെന്നോതി വിനീതനായ്
കേദാരം നോക്കാനൊരുത്തനു പോകണം
സ്നേഹിതനെക്കാണാനന്യനു പോകണം.
മാടിനെ വാങ്ങാനൊരുത്തനു പോകണം
വീട്ടിൽ വിരുന്നു നടത്തണമന്യനു
ഞാനെന്തു ചെയ്യണം ഭൂപശിഖാമണേ
ദീനസംരക്ഷകാ കല്പിച്ചരുളേണം."
ഭൃത്യന്റെ വാക്കു കേട്ടുൽക്കടകോപത്താൽ
പാർത്ഥിവൻ നിന്നു വിറസ്സയായ് വല്ലാതെ.
വെട്ടെന്നു തന്നുടെ ഭൃത്യരെയൊക്കയും
കൂട്ടിയവരോടു കല്പിച്ചാനീവിധം
"ശൃംഗാടകങ്ങളിൽ ചെല്ലുവിൻ വേഗത്തി-
ലങ്ങു കാണുന്ന ജനങ്ങളെയൊക്കെയും
ജാതിയും വർഗ്ഗവും താഴ്ചയും മേന്മയും
ചേതസ്സിലോർക്കാതെ നിന്നു വിളിക്കുവിൻ."
പട്ടണവീഥിയിൽ ചെന്നെത്തി ഭൃത്യന്മാർ
കണ്ട ജനത്തെ ക്ഷണിച്ചുതുടങ്ങിനാർ.
കൂനിയിഴഞ്ഞു നടക്കുന്ന മർത്ത്യരും
കണ്ണു കാണാതെ കുഴങ്ങും ജനങ്ങളും
ഒററക്കാലുള്ളോരുമൊററക്കൈയുള്ളോരു-
മൊററയ്ക്കു നീങ്ങുവാൻ ശക്തിയില്ലാത്തോരും.
കാതുകേളാത്തോരുമൂമരുമിങ്ങനെ
വീഥിയിൽ കണ്ട ജനങ്ങളഖിലരും.
കല്യാണസദ്യക്കു കൊട്ടാരം പ്രാപിച്ചു.
കല്യമാം സന്തോഷം പൂണ്ടുവിരുന്നുണ്ടു."
ഈക്കഥ ചൊല്ലിക്കഴിഞ്ഞപ്പോൾ ശ്രീയേശു
സങ്കടത്തോടേവം കല്പിച്ചു സ്പഷ്ടമായ്.
"ന്യായത്തിനൊത്തു വിളിക്കപ്പെടുന്നവ-
രെല്ലാം ഭുജിക്കയില്ലെൻ തിരുവത്താഴം
സംഖ്യയിലേറും വിളിക്കപ്പെടും ജനം
പക്ഷെ ചുരുങ്ങുമനുഭവിക്കേണ്ടവർ.

---

ണ്യത്തിനും ഭ്രാതൃത്വത്തിനും മാത്രമായിട്ടാണോ നാം അതിനെ നിലനിർത്തിക്കൊണ്ടുപോകുന്നതു്? അല്ലെങ്കിൽ എന്തെങ്കിലും സ്വകാര്യലാഭങ്ങൾക്കായിട്ടാണോ? പേരുംപെരുമയും സമ്പാദിക്കുവാനുള്ള ഒരു മാർഗ്ഗമായിട്ടു നാം മതത്തെ ആശ്ലേഷിക്കുന്നുണ്ടോ? നമ്മുടെ ഉദാരസംഭാവനകൾ ലോകദൃഷ്ടിയിൽ നാം മഹാന്മാരായിത്തീരുന്നതിനായിട്ടാണോ? ഏതെങ്കിലും ഉന്നതവ്യക്തികളുടെ അഭിനന്ദനത്തിനോ ആശീർവാദത്തിനോ പാത്രീഭവിക്കണമെന്നുള്ളതാണോ നമ്മുടെ സഭാസേവനത്തിന്റെ പരമലക്ഷ്യം? ആദ്ധ്യാത്മികരംഗത്തുപോലും സ്വാർത്ഥതയുള്ള സാദ്ധ്യതകൾ വളരെയാണ്. ഒരു നല്ല പ്രസംഗം ചെയ്യുന്നതോ ഒരു നല്ല ലേഖനം എഴുതുന്നതോ മററുള്ളവരുടെ പ്രശംസയെ പ്രധാനമായി ലാക്കാക്കിക്കൊണ്ടാവാം. ദേവാലയത്തിൽ ആരാധനക്കു പോകുന്നതു ബാഹ്യമായ ഭക്തിപ്രകടനത്തിനോ ആന്തരീയമായ കേവലം വികാരപരമായ സംതൃപ്തിക്കോ അല്ലെങ്കിൽ വെറുമൊരു സാമുദായിക ചടങ്ങു നിവർത്തിക്കുന്ന വിധത്തിലോ ആവാം. അതുമല്ലെങ്കിൽ ആപത്തുകളിൽനിന്നും അനർത്ഥങ്ങളിൽനിന്നും രക്ഷപ്പെടണമെന്നോ മരണാനന്തരം സ്വർഗ്ഗത്തിൽ പോയി സുഖമനുഭവിക്കണമെന്നോ ഉള്ള ഉദ്ദേശ്യം വച്ചുകൊണ്ടാവാം. ഇതൊന്നുംതന്നെ ശരിയായ മതാനുഷ്ഠാനത്തിനു ചേർന്നതല്ല.

ദൈവത്തെ അന്വേഷിക്കുന്നതു സർവ്വോപരി ദൈവത്തെപ്രതിയായിരിക്കണം. മതാനുഷ്ഠാനങ്ങളിലും മതപരമായ സേവനങ്ങളിലും ഏററവും ഉൽകൃഷ്ടമായ ഉദ്ദേശങ്ങളെ മുൻനിർത്തി നാം പ്രവർത്തിക്കുകയും ജീവിക്കുകയും ചെയ്യണം. "വേലക്കാരൻ കൂലിക്കു യോഗ്യനാണ്" ലൗകികമായതാല്പര്യങ്ങൾക്കു സ്ഥാനമില്ലാതില്ല. എന്നാൽ അവയായിരിക്കരുതു മുന്നണിയിൽ നിൽക്കുന്നതു്. പരിപൂർണ്ണ നിസ്വാർത്ഥതകരമസ്ഥമാക്കുവാൻ യാതൊരു മനുഷ്യനും കഴിഞ്ഞെന്നു വരികയില്ല. എന്നാൽ സ്വാർത്ഥത കഴിയുന്നത്ര കുറക്കുവാൻ എല്ലാവരും ഉററു ശ്രമിക്കേണ്ടതാണ്. മതമുണ്ടെന്നഭിമാനിക്കുന്നവർ അതില്ലാത്തവരെക്കാൾ സ്വാർത്ഥന്മാരായി കാണപ്പെടുന്നതാണ് മത വിശ്വാസവർദ്ധനവിനുള്ള ഏററവും വലിയ തടസ്സങ്ങളിലൊന്ന്. ക്രിസ്ത്യാനികളായ നമ്മുടെ സ്വാർത്ഥതമൂലം ക്രിസ്തുവിനും ക്രിസ്തുസഭക്കും കളങ്കം ചേ ക്കാതിരിക്കാൻ നാം ശ്രദ്ധിക്കണ "വൃക്ഷം അതിന്റെ ഫലത്താൽ അ യപ്പെടും.". ആത്മാവിന്റെ ഫല ൾ പുറപ്പെടുവിക്കത്തക്കവണ്ണം നാം ത്മീയരായിത്തീരുവാൻ പരിശുദ്ധ വായ ദൈവം നമ്മെ കടാക്ഷി

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. ലൂക്കോസ് 14. 7-11

വിനയസ്വഭാവിയായ ഒരു മനുഷ്യൻെറ വർത്തനരീതി നാം അറിയാതെ തന്നെ നമ്മുടെ പ്രസംശയ്ക്കു വിധേയമാകാറുണ്ട്. സുപ്രസിദ്ധനായിരുന്ന ഗ്ളാഡ്സ്റ്റൻ ഇപ്രകാരം ഒരവസരത്തിൽ പ്രസ്താവിക്കുകയുണ്ടായി. "നാളുകൾ കഴിയുന്തോറും പാർലമെൻറിൽ എനിക്കുള്ള അശക്തത ഞാൻ കൂടുതൽ കൂടുതലായി മനസ്സിലാക്കിവരികയാണ്. എന്നാലും ഒരു തത്വം ഞാൻപാലിക്കാറുണ്ട് ഉത്തരവാദിത്വമുള്ള ഒരുവൻ ഒരു ഉത്തരവാദിത്വം എന്നെഭരമേൽപിച്ചാൽ ഞാൻ ഒഴിഞ്ഞു മാറുകയില്ല! സുപ്രസിദ്ധകവിയായ ടെനിസൺ 'ദി ബ്രൂക്ക്" എന്ന സുപ്രസിദ്ധ കവിത എഴുതിയതിനുശേഷം അത് പ്രസിദ്ധീകരണാർഹമല്ലെന്ന് കരുതിചവററുകുട്ടയിൽ എറിഞ്ഞു കളയുകയുണ്ടായി. അവരുടെ വിനയസ്വഭാവം ആരെ കൊണ്ടാണ് ചിന്തിപ്പിക്കാത്തത്. വിനയസ്വഭാവമുള്ള മനുഷ്യർ—പഠിപ്പിക്കപ്പെടുന്നതിനു സന്നദ്ധതയുള്ളവരും അത്യുന്നതമായ ആദർശങ്ങൾക്കുവേണ്ടി ശ്രമിച്ചുകൊണ്ടിരിക്കുന്നവരുംതങ്ങളുടെ കഴിവുകൾ സ്വന്തസാമർത്ഥ്യഫലമല്ല എന്നാലോ ദൈവദത്തമാണെന്ന വിശ്വാസത്തോടെ വർത്തിക്കുന്നവരുമായ ആളുകൾ മഹൽകാര്യങ്ങൾ ചെയ്യുവാൻ പ്രാപ്തരാകുമെന്ന് നാംഅറിയുന്നുണ്ട്. അവരെ ഉന്നത പദവികളിലേക്കു ദൈവം വിളിക്കുകയും ചെയ്യുന്നു.

ചൊവ്വാ. മർക്കോസ്. 4-.26-32

വിളവുണ്ടാക്കുവാൻമനുഷ്യൻ അപ്രാപ്തനാണ്; എന്നാൽ അവൻെറ സ്ഥിരപരിശ്രമംകൊണ്ട് ദൈവത്തിൻെറശക്തി ഭൂമിയിൽ പ്രവർത്തിക്കുന്നതിന് അവൻ സൗകര്യങ്ങൾ ഉണ്ടാക്കികൊടുക്കുകയാണ് ചെയ്യുന്നത്. മനുഷ്യൻെറസർവകഴിവുകളും അവന് മറെറവിടെനിന്നോ, അതിൽനിന്നോ ലഭിക്കുന്നതാണ്. അല്ലാതെഅവൻെറ പ്രയത്നത്താൽ ഉണ്ടാകുന്നതല്ല. ഒരു ചെറുവഞ്ചിയും ഒരു കപ്പലും രണ്ടുംമനുഷ്യനിർമ്മിതമെങ്കിലും പ്രകൃതിശക്തികളെമനുഷ്യനു പയോഗപ്പെടുത്തുന്നതിലുള്ള അന്തരം അവിടെകാണ്മാനുണ്ട്. തഴച്ചു വളരുന്നവൃക്ഷവും ഉണങ്ങിമുരണ്ടു നിൽക്കുന്ന ചെടിയും തമ്മിലുള്ളവ്യത്യാസം പ്രകൃതിശക്തികളെ പ്രയോജനപ്പെടുത്തുന്നതിൽ സംഭവിച്ചിരിക്കുന്നു. നമ്മിലുള്ള സ...യും നമ്മിൽവസിക്കുന്ന ദൈവ...ൻെറ ശക്തി പ്രയോജനപ്പെടുത്തുന്നതിനായിരിക്കണം നമ്മുടെ ശ്രമം. ദൈവത്തിലാശ്രയിക്കുന്ന ഈ സ്വഭാവം മഹത്തുക്കളായ മനുഷ്യരിലെല്ലാംകാണാം "ഞാൻ ജീവിക്കുന്നു; എങ്കിലും ഞാനല്ല. എന്നിലുള്ള ക്രിസ്തുവത്രെ ജീവിക്കുന്നത്" എന്നത്രേ അപ്പോസ്തലൻ അവകാശപ്പെടുന്നത്. ഈവിധമുള്ള ഒരുസമീപനംഉൽകൃഷ്ടമായവിനയസ്വഭാവം വളർത്തുന്നു. "പാപികളിൽ പ്രധാനിയാണ്" എന്നു പറയുന്നതു മാത്രമല്ലവിനയം. ഞാൻ എന്തായിരിക്കുന്നുവോഅതു ദൈവത്തിൻെറകൃപയാലത്രെഎന്നു പൗലൂസിനോടുതുല്യം പറവാൻ കഴിയണം.

ബുധൻ. ലൂക്കോ.6. 12, മർക്കോ 1 32-35,6. 45—46.

നമ്മുടെ കർത്താവിൻെറ ജീവിതമേതു പ്രകാരമുള്ളതായിരുന്നു എന്ന് വ്യക്തമാക്കുന്ന ചില ഭാഗങ്ങളാണ് മേലുദ്ധരിച്ചിരിക്കുന്നത്. ദൈവത്തിൻെറ ആത്മാവിൻെറ ശക്തികൊണ്ട് താൻ ജോലി ചെയ്യുന്നു. എന്നുതാൻ അവകാശപ്പെടുകയും സേവനത്തിന് കൂടുതൽ ശക്തി പ്രാപിക്കുന്നതിനുവേണ്ടിപ്രാർത്ഥനയിൽഅധികസമയം അവിടുന്ന് ചെലവഴിക്കുകയുംചെയ്തു. കർത്താവിനു പിതാവിലുണ്ടായിരുന്ന ശരണവും നിങ്ങളുടെസ്വാശ്രയവുമായി താരതമ്യപ്പെടുത്തി നോക്കുക. നിങ്ങളുടെ ജീവിതം എത്രമാത്രം ആഴമില്ലാത്തതും ദുരഭിമാന സംപൂർണ്ണവുമാണെന്ന് അപ്പോൾ ഗ്രഹിക്കുവാൻ കഴിയും. ദൈവസന്നിധിയിൽ ചെലവഴിക്കുന്ന ഓരോ മണിക്കൂറും എത്രമാത്രം ശക്തിസംദായകമാണെന്ന് നാം അനുഭവിച്ചറിയേണ്ടിയിരിക്കുന്നു. പ്രാർത്ഥനയിൽക്കൂടെ ദൈവത്തിൽനിന്ന് സന്തോഷവും ശക്തിയും ധൈര്യവുംപ്രാപിക്കുവാൻ കഴിയുമെന്ന് നാം ഇനിയുംപഠിക്കേണ്ടിയിരിക്കുന്നു.

വ്യാഴം 7, 7—11.

നമ്മുടെആവശ്യങ്ങൾ ദൈവം അറിയുകയും അവതരുന്നതിനു താൻ എപ്പോഴും സന്നദ്ധനുമാണെങ്കിൽ പിന്നീട് നാമെന്തിനുപ്രാർത്ഥിക്കുന്നു എന്നു സംശയിക്കുന്നവരുണ്ട്. വിദ്യാഭ്യാസത്തിനു സന്നദ്ധനല്ലാത്തപുത്രനെ വിദ്യഅഭ്യസിപ്പിക്കുവാൻ അവൻെറ പിതാവ് അശക്തനായിരിക്കുന്നതു പോലെ ദൈവത്തിൻെറ അനുഗ്രഹങ്ങൾ കൈക്കൊള്ളുവാൻ തക്ക തുറന്നഹൃദയമില്ലാത്തവനെ അനുഗ്രഹിക്കുവാൻ ദൈവവും അശക്തനാണ്. ദൈവത്തിൻെറ ആദർശങ്ങൾ തൻെറ തിരുവിഷ്ടം, തൻെറ ശക്തി ഇവ നമ്മിലേക്കു പകരുന്നതിനുള്ള മാർഗ്ഗത്തിനാണ് പ്രാർത്ഥന എന്നുപറയുന്നത്. പ്രാർത്ഥിക്കാത്ത ഒരു മനുഷ്യനിൽ കൂടെ ദൈവത്തിനു പ്രവർത്തിക്കുവാൻ കഴിയാത്തകാര്യങ്ങൾ പ്രാർത്ഥിക്കുന്ന മനുഷ്യനിൽ കൂടെ ചെയ്യുന്നതിനു തനിക്കു കഴിയും. ദൈവവുമായി ഒരു തരത്തിലുള്ള സഹകരണമാണു പ്രാർത്ഥന എന്നു പറയാം. അതു മൂലം ദൈവം ആഗ്രഹിക്കുന്നവ, പക്ഷെ വർഷങ്ങളായി താൻ ആഗ്രഹിച്ചുകൊണ്ടിരുന്നവ ചെയ്യുന്നതിന് നാം തനിക്കു സൗകര്യം നൽകുന്നു.

വെള്ളി. മർക്കോസ് 14. 29-36.

ഭയാനകമായ ഈ അന്ത്യം മാറികിട്ടണമെന്ന് കർത്താവ് ആത്മാർത്ഥമായി ആഗ്രഹിച്ചു എങ്കിലും തൻെറ പ്രാർത്ഥനയുടെ സ്വഭാവം എന്തെന്ന് ശ്രദ്ധിക്കുക. "എങ്കിലുംഎൻെറ ഇഷ്ടമല്ല. നിൻെറ ഇഷ്ടം നിറവേറട്ടെ." പ്രാർത്ഥന പ്രധാനമായി നമുക്കെന്തെങ്കിലു പ്രത്യേക അനുകൂല്യങ്ങൾ ചെയ്യുവാനോ, ദൈവത്തിൻെറ ലക്ഷ്യത്തിന് ഭ്രംശം വരുത്തി നമ്മുടെ താല്പര്യങ്ങൾ സാധിക്കുന്നതിനോ ആയി ഉദ്ദേശിക്കപ്പെട്ടിട്ടില്ല. പ്രാർത്ഥന അതിൻെറ ആഴമായ അർത്ഥത്തിൽ ദൈവത്തിൻെറ തിരുവിഷ്ടം നിറവേറാത്തക്കപ്രകാരം മാർഗ്ഗങ്ങൾ തുറക്കപ്പെടുന്നതിനുള്ള ആത്മാവിൻെറ പരിശ്രമമായിരിക്കണം. ലോകത്തെ നയിക്കുന്ന ദൈവകരങ്ങളെ ചലിപ്പിക്കുന്നതിനല്ല നാം പ്രാർത്ഥനയിൽ ശ്രമിക്കുന്നത്. എന്നാലോ ലോകത്തെ നയിക്കുന്ന ദൈവകരങ്ങൾ നമ്മെയും നയിക്കത്തക്കവിധം ദൈവവുമായി സംസർഗ്ഗത്തിൽ വരുന്നതിനത്രെ പ്രാർത്ഥനയിൽ ശ്രമിക്കുന്നത്. നമുക്കെപ്പോഴും സമീപസ്ഥനായിരിക്കുന്ന ദൈവവുമായി സംസർഗ്ഗത്തിൽ വരുന്നതിനും തൻെറ ശബ്ദം കേൾക്കുന്നതിനും തൻെറ തിരുവിഷ്ടം ഒരു പ്രകാരത്തിലും തമ്മിൽ വിഘ്നപ്പെടാതിരിക്കുന്നതിനും തക്കവണ്ണം പ്രാർത്ഥന നമ്മുടെ ജീവിതത്തിൽ അർത്ഥവത്തായിട്ടുണ്ടോ? തൻമൂലം നമ്മുടെ കർത്താവിൻെറ പ്രാർത്ഥനപോലെ തന്നെ "എൻെറ ഇഷ്ടമല്ല, നിൻെറ തിരുവിഷ്ടം നിറവേറട്ടെ" എന്ന കർതൃപ്രാർത്ഥനയുടെ ധ്വനി നമ്മുടെ പ്രാർത്ഥനയിലും ശ്രവിപ്പാനുണ്ടോ?

ശനി. ഗലാത്യ. 5. 19— 24.

ആത്മാവിൻെറ ഫലമായി പൗലൂസുദ്ധരിക്കുന്നവ യേശുതമ്പുരാൻെറ സ്വഭാവ ചിത്രമായി തോന്നുന്നില്ലേ? അവയോരോന്നും നിർവചനം ചെയ്യു

# സഭാസംയോജനത്തിൽ ഓർത്തഡോക്സ് സഭയുടെ നില

(റവ. ഡീക്കൻ ഡാനിയേൽ എൻ. വറുഗീസ്, ആഗ്രാ)

II

ഇങ്ങനെമൗലികമായ തത്വങ്ങളിൽ വളരെ അന്തരം പ്രാപിച്ചുകഴിഞ്ഞിട്ടുള്ള സഭകൾ തമ്മിലാണ് ഇനിയും പുനരൈക്യംപ്രാപിക്കേണ്ടിയിരിക്കുന്നത്. ഇതിനുള്ള മാർഗ്ഗങ്ങളാണ്, അഖില ലോക സഭാകൗൺസിൽ, അഖിലലോകക്രിസ്ത്യൻ യുവജന സംഘടന മുതലായ സഭാസംഘടനകൾ തലപുകഞ്ഞ് ആലോചിച്ചു കൊണ്ടിരിക്കുന്നത്. സഭാസംയോജനം സംബന്ധിച്ചുള്ള ഓർത്തഡോക്സു സഭക്കാരുടെ സുചിന്തിതമായ നിലപാട് ഇതിനകം അവർ സഭാകൗൺസിലിൽ അവതരിപ്പിച്ചിട്ടുണ്ട്. വിവിധരാജ്യങ്ങളിൽ വ്യത്യസ്തങ്ങളായ സാഹചര്യങ്ങളിൽ വളരുന്ന സഭകൾക്ക്, അതതിന്റെ വ്യക്തിത്വങ്ങളും പാരമ്പര്യങ്ങളും തുടർന്നുകൊണ്ടു പോകത്തക്കവണ്ണവും, അതേ സമയം തന്നെ പുരാതനകാലങ്ങളിൽ വിശ്വാസം വിഭജിക്കപ്പെടുന്നതിനു മുമ്പ് അനുഷ്ഠിച്ചു വന്നിരുന്ന വിശ്വാസോപദേശങ്ങളിൽ അന്തർലീനമായിരിക്കുന്ന തത്വങ്ങൾ എല്ലാസഭക്കാരുംസർവ്വസമ്മതമായി അംഗീകരിക്കയും ചെയ്യാമെങ്കിൽ സഭാപുനരൈക്യം നിഷ്പ്രയാസമെന്നാണ് അവരുടെ അഭിപ്രായം.

എന്നാൽ വിശ്വാസമെന്തായിരുന്നാലും പരസ്പരം വി. കുർബാനാനുഭവം (Inter Communion) നടത്താമെന്നുള്ള അടിസ്ഥാനത്തിൽ, ഏതെങ്കിലും കുറെ പ്രധാന തത്വങ്ങളിൽ ബന്ധിക്കപ്പെടുന്ന ഒരു അയഞ്ഞ സംഘടയെന്നാണ്, സഭാസംയോജനത്തെപ്പററി ചിന്തിക്കുമ്പോൾ പ്രോട്ടസ്റ്റന്റുകാരുടെ മനസ്സിലിരിക്കുന്നത്. അതായത് കാതലായ വിശ്വാസകാര്യങ്ങളിൽ ഐക്യമുണ്ടാകുന്നതിനു മുമ്പ് അന്യോന്യമുള്ള കുർബാനാനുഭവത്തിലുള്ള യോജിപ്പാണു പ്രധാനമെന്നു പ്രോട്ടസ്റ്റന്റുകാർ പറയുമ്പോൾ പ്രഥമവും പ്രധാനവുമായി ഡോക്ട്രിൻസിൽ യോജിപ്പ് അതിനുശേഷം മറെറത്തുമെന്ന് ഓർത്തഡോക്സുകാർ വാദിക്കുന്നു.

സഭായോജിപ്പു പരിഗണിക്കുമ്പോൾ ഓർത്തഡോക്സു പ്രോട്ടസ്റ്റന്റു ഈ സഭകളല്ലാതെ മൂന്നാമതായി ലോകത്തിലിന്നുള്ള ഏററം വലിയ സഭയായ റോമാസഭയുടെയോജിപ്പിനുവേണ്ടിയും നാം പരിശ്രമിക്കേണ്ടിയിരിക്കുന്നു. എങ്കിൽ മാത്രമേ സഭാനാഥനായ കർത്താവിന്റെ "പിതാവേ നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ അവരും തമ്മിൽ ഒന്നാകണമേ" യെന്നുള്ള മഹാപുരോഹിതപ്രാർത്ഥന സാർത്ഥമാകയുള്ളു. റോമൻകത്തോലിക്കാസഭയുടെ മൗലികോപദേശങ്ങൾ ഓർത്തഡോക്സുകാരുടേതിൽനിന്നും സാരമായവ്യത്യാസമുള്ളവയല്ലായിരുന്നു. എന്നാൽ 18-ാംമാണ്ടു കൂടിയ വത്തിക്കാൻ കൗൺസിൽ പാപ്പായുടെ പരമാധികാരം അപ്രമാദിത്വം മുതലായ സ്വതന്ത്രപ്രമാണങ്ങൾ അംഗീകരിച്ച് അവയും രക്ഷയ്ക്കുള്ള പ്രധാനസിദ്ധാന്തങ്ങളുടെ കൂട്ടത്തിൽ ചേർത്ത് "സഭോപദേശങ്ങളായി പഠിപ്പിച്ചു വരുന്നു. അങ്ങനെ പുരാതനവിശ്വാസസത്യങ്ങളിൽ കൂട്ടിച്ചേർപ്പുകളാക്കി അവർ വേർതിരിഞ്ഞു പ്രവർത്തിച്ചു വരുന്നു; ഒരുപക്ഷേ കാലാന്തരത്തിൽ തങ്ങളുടെ പുതിയ ഉപദേശങ്ങളെല്ലാം ബലികഴിച്ചിട്ട് ഇതരസഭകളുമായുള്ള സംയോജനത്തിനു് അവരും മുമ്പോട്ടു വരും, എന്നു നമുക്കാശിക്കാം.

സഭകളെല്ലാം കൂടി ഒരുമിച്ചു ചേർന്നിട്ട് ലോകപ്രശ്നങ്ങളെ സുധീരം അഭിമുഖീകരിക്കണമെന്ന് ഇന്നു പല സഭക്കാർക്കും അതിയായ ആഗ്രഹമുണ്ട്. എന്നാൽ ഓരോ സഭക്കാരും അവരുടെ മനോഗതത്തിൽ യോജിപ്പിനടിസ്ഥാനമെന്നു കരുതുന്ന വ്യവസ്ഥകളുമായി യോജിപ്പിനുശ്രമിക്കുമ്പോഴാണ് പ്രശ്നങ്ങൾ ആവിർഭവിക്കുന്നത്. വിശ്വാസം, കൂദാശകൾ, ഡോക്ട്രിൻസ്, പട്ടത്വം, ആരാധന ഇവയുടെ അടിസ്ഥാനത്തിലല്ലാത്ത ഒരു യോജിപ്പിനും തങ്ങൾ ഒരുക്കമില്ലെന്നും, അപ്രകാരമല്ലാത്ത ഒരു സഭൈക്യം ശാശ്വതമല്ലെന്നും ഓർത്തഡോക്സുകാർ അസന്നിഗ്ദ്ധമായി പ്രഖ്യാപിച്ചുകഴിഞ്ഞിരിക്കയാണ്. പ്രസ്തുത സംഗതികളെല്ലാം പൂർവ്വികപിതാക്കന്മാർ പാവനമായി കാത്തു സൂക്ഷിച്ചുകൊണ്ടിരുന്നവയാണ്. പതിനൊന്നാം നൂററാണ്ടിൽ പാശ്ചാത്യപൗരസ്ത്യപിരിച്ചിൽ ഉണ്ടാകുന്നതിനു മുമ്പ് എല്ലാ സഭക്കാരും ഈ വിശ്വാസക്കാരായിരുന്നു. ഓർത്തഡോക്സുകാർ ഇന്നും ആ പൂർവ്വികതത്വങ്ങൾ തന്നെ അഭംഗം നിവർത്തിച്ചുകൊണ്ടും വരുന്നു. ആയതിനാൽ യഥാർത്ഥ വിശ്വാസങ്ങളിൽ നിന്നും വെട്ടിമാററങ്ങൾ വരുത്തിയിട്ടുള്ള പ്രോട്ടസ്റ്റന്റുകാർക്കും, അവയോടു കൂട്ടിച്ചേർപ്പു വരുത്തിയിട്ടുള്ള റോമൻകത്തോലിക്കർക്കും മദ്ധ്യഇരുകൂട്ടരേയും രഞ്ജിപ്പിക്കുന്നതിനാവശ്യമായ വ്യവസ്ഥകളോടുകൂടി ഇന്നു നില നിൽക്കുന്നത് ഓർത്തഡോക്സുകാരാണ്. അവർ പൂർവ്വികമായ, സ്തുതിചൊവ്വാകപ്പെട്ട, വിശ്വാസം പാലിച്ചുകൊണ്ടു പോകുന്നതുകൊണ്ടാണ് ഓർത്തഡോക്സ് എന്നപേരും സ്വീകരിച്ചിരിക്കുന്നത്.

എന്റെ ലേഖനം ഇപ്രകാരം സംഗ്രഹിക്കാം. ഭൂമുഖത്തുള്ള ക്രിസ്തീയസഭക... ളെ മുഖ്യമായി റോമൻകത്തോലിക്കാ, ഓർത്തഡോക്സ്, പ്രോട്ടസ്റ്റന്റ് ഇങ്ങ... നെ മൂന്നായി വിഭാഗിക്കാം. പൂർവ്വികപ... താക്കന്മാരാൽ കല്പിക്കപ്പെട്ട് അനുഷ്... ക്കപ്പെട്ടുവന്നിരുന്ന വിശ്വാസാചാര... ളേയും, വേദോപദേശസത്യങ്ങളേ... അതേപടി ഇന്നും സ്വീകരിച്ചുകൊ... ഓർത്തഡോക്സുകാരും അവയി... ന്തമായി ചില ചട്ടങ്ങളും പ്ര...

---

-പ്പെടുവാൻ സാദ്ധ്യമല്ലാത്ത ഓരോ വിശിഷ്ടഗുണങ്ങളാണ്. കർത്തവ്യങ്ങളുടെ വിശദാംശങ്ങളല്ല. അവനും എല്ലാ പ്രവർത്തികളേയും പ്രകാശമാനമാക്കുകയും അവയ്ക്കു വൈശിഷ്ട്യം പ്രദാനം ചെയ്യുകയും ചെയ്യുന്ന ആദ്ധ്യാത്മിക പ്രഭാപ്രസരമത്രേ അവ. കർത്താവ് ചെയ്ത പ്രവൃത്തികളേക്കാൾ അധികമായി തങ്കലേക്ക് ലോകത്തെ ആകർഷിക്കുന്നത് താൻ ആരായിരുന്നു എന്നുള്ളതാണ്. അത് തന്റെ പ്രവൃത്തികളെ കൂടുതൽ ശോഭയുള്ളതാക്കുകയും ചെയ്യുന്നു. ഒരു കൃത്യത്തിന്റെ മൂല്യം അതു ചെയ്യുന്ന ആളിന്റെ വൈശിഷ്ട്യത്തെ ആശ്രയിച്ചിരിക്കുന്നു. ലോകത്തിനു ഇന്ന് പരമപ്രധാനമായ ആവശ്യം ആദ്ധ്യാത്മിക വൈശിഷ്ട്യമുള്ളവരുംസമർത്ഥമായആന്തരിക ജീവിതമുള്ളവരുംആയആളുകളെയത്രേ. നമ്മുടെ കർത്താവിന്റെ ജീവിതരഹസ്യവും മറെറാന്നുമായിരുന്നില്ല. അത് പ്രാർത്ഥനയിലും ദൈവവുമായുള്ള സംസർഗ്ഗത്തിലും അധിഷ്ഠിതമായിരുന്നു. ആത്മികമായ ഈ സമ്പത്തിന്റെയും ശക്തിയുടെയും ആന്തരികമായ ഉറവയെ നിങ്ങൾ അവഗണിച്ചിരിക്കയാണോ?

# രണ്ടാമനില്ലാത്ത ഒന്നാമൻ

## V

### പല പ്രവാചകന്മാർ, എന്നാൽ ഏക അവതാരം

ആധുനികകാലത്തെ ഹൈന്ദവതത്വ ചിന്തകന്മാരിൽ അഗ്രഗണ്യനെന്ന് പരക്കെ സമ്മതം ലഭിച്ചിരിക്കുന്ന സർ രാധാകൃഷ്ണൻ ഇപ്രകാരം പറയുന്നു. "God is never born in the ordinary sense. Processes of britb and incarnation which imply limitation do not apply to him: when the Lord is said to manifest Himself at a particular time on a particular occasion it only means that it takes place with reference to a finite being" (സാധാരണ രീതിയിൽ ദൈവം ഒരിക്കലും ജനിക്കുന്നില്ല. അതിരുകളെ സൂചിപ്പിക്കുന്ന ജനനം, അവതാരം എന്നിങ്ങനെയുള്ള സംഭവങ്ങൾ ദൈവത്തിനു ചേരുന്നവയല്ല. ഒരു പ്രത്യേക കാലത്തും അവസരത്തിലും ദൈവം തന്നെത്തന്നെ വെളിപ്പെടുത്തുന്നു എന്നു പറയുന്നതിന്റെ അർത്ഥം ഒരു സാധാരണ മനുഷ്യനിൽക്കൂടെ ദൈവം വെളിപ്പെടുന്നു എന്നു മാത്രമാണ്.) അദ്ദേഹം പിന്നെയും പറയുന്നു "AS an individual Krishna is of millions of forms through which the Universal Spirit manifests it self" (ഒരു വ്യക്തി എന്ന നിലയിൽ ശ്രീകൃഷ്ണനെ വീക്ഷിച്ചാൽ ഈശ്വരനെ വെളിപ്പെടുത്തുന്ന 1. Sri RadhaKrishnan The Bhagavatgita p 31., 2. I bid p. 32 ലക്ഷോപലക്ഷം രൂപങ്ങളിൽ ഒന്നു മാത്രമാണ് അദ്ദേഹം.) അദ്വൈതചിന്തകന്മാർ എല്ലാം തന്നെ രാധാകൃഷ്ണന്റെ ഈ അഭിപ്രായത്തെ സശിരഃകമ്പം സമ്മതിച്ചു കൊടുക്കും. എന്നാൽ ഒരു ക്രിസ്ത്യാനി ഈ ദൃശ്യവ്യക്തികളെ പ്രവാചകന്മാർ അഥവാ സിദ്ധന്മാർ എന്നു മാത്രമേ നാമകരണം ചെയ്യൂ. അവർ ഈശ്വരാവതാരങ്ങളാണെന്നു പറഞ്ഞാൽ എല്ലാവരും തന്നെ അല്ലാല്ലമായെങ്കിലും അവതാരപുരുഷന്മാരാണെന്നു സമ്മതിക്കേണ്ടി വരും. അതിന്റെ അർത്ഥം അവതാരം എന്നൊന്ന് പ്രത്യേകമായി ഇല്ലെന്നായിരിക്കും. അവതാരവും പ്രവാചകന്മാരും തമ്മിലുള്ള വ്യത്യാസങ്ങളിൽ ഒന്ന് പ്രവാചകന്മാർ അനവധി ഉണ്ടാവാൻ സാധിക്കും. എന്നാൽ അവതാരം ഒന്നേ ആവശ്യമുള്ളു എന്നുള്ളതാണ്. പ്രവാചകന്മാർ ഊനമററവരായിരിക്കണമെന്നില്ല പ്രത്യുത അവതാരപുരുഷൻ ഊനരഹിതനായിരിക്കണം. ദശാവതാരങ്ങൾ പരിശോധിച്ചാൽ അവയിലെ മനുഷ്യരെല്ലാം പ്രവാചകഗണത്തിൽ ഉൾപ്പെടും എന്ന് മനസ്സിലാക്കാം. കാരണം പ്രാദേശിക കുഴപ്പങ്ങൾ പരിഹരിപ്പാൻ ഈ ദൃശ്യസിദ്ധന്മാരാൽ സാധിക്കും. പ്രാപഞ്ചിക കുഴപ്പമായ പാപം പരിഹരിപ്പാൻ പരിശുദ്ധന്മാർക്കോ പ്രവാചകന്മാർക്കോ സാദ്ധ്യമല്ല. അകയാൽ അങ്ങനെയുള്ള ആവശ്യത്തിന് അവതാരം അത്യന്താപേക്ഷിതമാണ്.

യുഗങ്ങൾ തോറും ആവശ്യമില്ലാത്തതും എന്നേക്കുമായുള്ള വീണ്ടെടുപ്പു സാധിപ്പാൻ ഒരിക്കലായി കഴിയുന്നതുമായ ഒരവതാരം ഉണ്ടെന്നും അതു യേശുക്രിസ്തു ആണെന്നും നാം വിശ്വസിക്കുന്നു. അങ്ങനെ ഒന്ന് ചരിത്രത്തിനു മുഴുവനായും പ്രാപഞ്ചികമായും ഇല്ലെന്നുവന്നാൽ പരമനായ ദൈവം പ്രത്യേകമായി എല്ലാവർക്കും മതിയായ ഒരു വെളിപ്പാട് ഇതഃപര്യന്തം നൽകിയിട്ടില്ലായെന്നു വരും. അങ്ങനെയെങ്കിൽ എല്ലാവർക്കും എന്നേക്കും മതിയായ ആ പ്രകാരമുള്ള ഒരു വെളിപ്പാടിനുവേണ്ടി മനുഷ്യർ ഇന്നും നോക്കിപ്പാർക്കുന്നതേയുള്ളു എന്നും വരും. എന്തെന്നാൽ അതു കൂടാതെ ലേകൈകയോജിപ്പോ എല്ലാവരെയും ഒന്നിച്ചു സംഘടിപ്പിക്കുന്ന ഒരു വ്യക്തിയോ ഉണ്ടാകുന്നതല്ല. യേശുക്രിസ്തു A D 1—ാം നൂററാണ്ടിൽ പലസ്തീൻ നാട്ടിൽക്കൂടി സഞ്ചരിച്ച ഒരു വ്യക്തിയാണെങ്കിലും തനിക്ക് മുമ്പും പിമ്പും നടന്നവർ ഹോശന്നാ പാടി തന്നെ സ്വീകരിച്ചതിന്റെ അർത്ഥം സമകാലീനന്മാർമാത്രമല്ല തനിക്കു മുമ്പും പിമ്പും വന്നവർ എല്ലാവരും പ്രത്യക്ഷമായോ പരോക്ഷമായോ തനിക്കു ഹോശന്നാ പാടുന്നു എന്നുള്ളതാണ്. മരണാനന്തരം പാതാളത്തിൽ പോയി സുവിശേഷം അറിയിച്ചു എന്നതിന്റെ അർത്ഥം തനിക്കു മുമ്പു കടന്നുപോയിട്ടുള്ള എല്ലാവർക്കും കൂടി വേണ്ടി ആയിരുന്നു തന്റെ രക്ഷണ്യവേല നിവർത്തിച്ചു എന്നതു്. റബ്ബിമാരെപ്പോലെയോ മററു പ്രവാചകന്മാരെപ്പോലെയോ അല്ല താൻ ജനിച്ചതും ജീവിച്ചതും പഠിപ്പിച്ചതും മരിച്ചതും ഉയിർത്തെഴുന്നേററതും. "അവൻ (മാത്രം) സകലതും നന്നായി ചെയ്തു" (മർക്കോസ് 7. 37) പുരുഷാരം അവന്റെ പഠിപ്പിക്കലിനെക്കുറിച്ചു "അവരുടെ ശാസ്ത്രിമാരെപ്പോലെയല്ല, അധികാരമുള്ളവനായിട്ടത്രേ അവൻ അവരോടുപദേശിച്ചതു്" (മത്തായി 7. 29) എന്നു സാക്ഷ്യം പറഞ്ഞു. ഒരു സാധാരണക്കാരനെപ്പോലെ അവൻ ജീവിച്ചെങ്കിലും അസാധാരണക്കാരനെപ്പോലെയാണ് ഇന്നു ലോകംമുഴുവനും അവനെ ആരാധിക്കുന്നതു്.

പരിശുദ്ധന്മാരും ക്രിസ്തുവും തമ്മിലുള്ള മറെറാരു വ്യത്യാസം പരിശുദ്ധന്മാർ ദൈവത്തിങ്കലേക്ക് അടുക്കുവാനുള്ള ശ്രമം ചെയ്യുന്നവർ മാത്രമാണെന്നും യേശുക്രിസ്തു ദൈവത്തിൽനിന്നു മനുഷ്യങ്കലേക്കു വന്നവനാണെന്നും ഉള്ളതത്രേ. മനുഷ്യർ ദൈവത്തെപ്പോലെയാകണമെങ്കിൽ ദൈവം മനുഷ്യനെപ്പോലെ ആയെങ്കിൽ മാത്രമേ സാധിക്കൂ എന്നുള്ളതു കൊണ്ടത്രേ പരിശുദ്ധന്മാരുടെ ആവിർഭാവത്തിനും ഈ ഏകഅവതാരം സഹായകരമായിരിക്കുന്നതു്. വിശുദ്ധ അത്താനാസ്യോസ് പറയുന്നതുപോലെ "He was made man that we might be made divine" (നാം ദൈവികരാകുവാൻ അവൻ മാനുഷികനായിത്തീർന്നു.) അദ്വൈതചിന്തകന്മാർ അവതാരങ്ങൾക്കു കൊടുക്കുന്ന വ്യാഖ്യാനം അപൂർ...

---

ളും വ്യാഖ്യാനങ്ങളും കൂട്ടിച്ചേർത്തു റോമൻകത്തോലിക്കരും, മൗലികങ്ങളായ പലതിനേയും അഗണ്യമായി വ്യാഖ്യാനിച്ചു വെട്ടിക്കുറച്ച് ഇല്ലായ്മചെയ്തു കൊണ്ടു പ്രോട്ടസ്റ്റൻറുകാരും വ്യത്യസ്ത സഭകളായി രൂപാന്തരപ്പെട്ടിരിക്കുന്നു. ഇതിൽനിന്നും ഓർത്തഡോക്സുകാരുടെ നില മററു രണ്ടു സഭക്കാരുടെയും മദ്ധ്യേയുള്ള പൗർവികമായ, യഥാർത്ഥമായ ഒ...ാണെന്നുകാണുവാൻ കഴിയുന്നതാണ്. ...ാ പുനരൈക്യത്തിനു ശ്രമിക്കുമ്പോ... ഏററവും അനുകരണയോഗ്യമായതു് ...രുടെ തത്വങ്ങളാണെന്നുള്ളതും നി...പ്രയാസം മനസ്സിലാക്കാവുന്നതാണ്. ...ാസം പട്ടത്വം, ആരാധന, ക്രമാ...ടെ മാർമ്മികമായ ഐക്യം ഇവ ...അടിസ്ഥാനത്തിൽ എല്ലാ സഭക...ി യോജിച്ച് തോളോടുതോള...് എരിയുന്ന ലോകപ്രശ്നങ്ങ...യപൂർവ്വം അഭിമുഖീകരിച്ച് ... മരിച്ചുപോയവരുടെയും ജീ...ുന്നവരുടെയും അഭിലാഷങ്ങ...ീപാവതി, നമ്മുടെ കർത്താ...പൗരോഹിത്യ മദ്ധ്യസ്ഥ... നമുക്കു പൂർത്തിയാക്കാം.

Licence NO. 498 Dated 20-8-1946 Reg. M. 5286

# THE CHURCH WEEKLY

പത്രാധിപക്കുള്ള കത്ത്

## സഭാ ഐക്യം

ഏതാനും വർഷങ്ങൾക്കുമുമ്പ് തെക്കേ ഇൻഡ്യയിൽ പല പ്രോട്ടസ്റ്റൻറു സഭാവിഭാഗങ്ങൾ, അനേകവർഷത്തെ പ്രാർത്ഥനയുടെയും കൂടിയാലോചനകളുടെയും ഫലമായി സൌത്തിന്ത്യൻ ചർച്ച് ആയി ഒന്നിക്കുകയുണ്ടായല്ലൊ. ആ മഹനീയചരിത്രസംഭവം ഉടലെടുത്തതു മദ്രാസിൽ വച്ചായിരുന്നു. അന്നത്തെ ആരാധനാശുശ്രൂഷയിൽ സംബന്ധിച്ച ഒരു ബിഷപ്പ് ശുശ്രൂഷാമദ്ധ്യേ താങ്ങാൻ വഹിയാത്ത ആനന്ദാതിരേകത്താൽ പൊട്ടിക്കരയുകയുണ്ടായി. തടാകം ആശ്രമത്തിലെ ആ പുണ്യാത്മാവായ ബിഷപ്പ് ഈ ലേഖകനോട് ഏതാണ്ടിങ്ങനെ പറഞ്ഞു. ഞാൻ ഇത്രയും ആനന്ദം അനുഭവിച്ചിട്ടുള്ള മറെറാരു സന്ദർഭം ഓർക്കുന്നില്ല. ഇതു കാണുവാൻ എനിക്കു ഭാഗ്യമുണ്ടായല്ലൊ. മററുള്ള സഭകളും പ്രാർത്ഥനയോടുകൂടി പരിശ്രമിച്ചാൽ ഐക്യത്തിൽ എത്തിച്ചേരുവാൻ അചിരേണ സാദ്ധ്യമാകുന്നതാണ്.

ബിഷപ്പ് തിരുമേനി പലപ്പോഴും സഭയെ ഒരു പൊട്ടിത്തകർന്ന കാറിനോട് ഉപമിക്കാറുണ്ട്. അപകടത്തിൽ പെട്ടു ചിന്നഭിന്നമായ കാറ് ഓരോ ഭാഗങ്ങളും എടുത്തു തുടച്ചു വെടിപ്പാക്കി കേടുപാടുകൾ തീർത്തു ശരിയായി സംയോജിപ്പിക്കുന്നപക്ഷം കാറ് പഴയ സ്ഥിതിയിൽ ഉപയോഗയോഗ്യമായി തീരും.

കേരളത്തിലെ മാർത്തോമ്മാ, ഓർത്തഡോക്സ്, യാക്കോബായ സഭകളിലെ പാണ്ഡിത്യവും വൈരാഗ്യവും നിറഞ്ഞ കുറെ നേതാക്കന്മാരും, അച്ചന്മാരും, സാധിക്കുമെങ്കിൽ തിരുമേനിമാരിൽ ചിലരും കൊല്ലത്തിൽ ഒരിക്കലെങ്കിലും, അനൌപചാരികമായിട്ടെങ്കിലും, ഏതെങ്കിലും ഒരു സൌകര്യമുള്ള സ്ഥലത്തു (തടാകം ആശ്രമം വളരെ നന്നായിരിക്കും.) ഒരുമിച്ചുകൂടി സഭൈക്യകാര്യങ്ങളെപ്പററി ചിന്തിച്ചാൽ അതു് ഒരു കാൽവെപ്പായിരിക്കയില്ലെ. വാദപ്രതിവാദത്തിനല്ല, ആശയവിനിമയത്തിനും ഹൃദയങ്ങൾ പരസ്പരം തുറന്നു് സംസാരിക്കുന്നതിനും. ഇതും, ഇതുപോലെ പ്രയോജനകരമാകാവുന്ന മററു സൌഹാർദ്ദസംസർഗ്ഗങ്ങളും തുടരുന്നപക്ഷം കാലക്രമേണ ഒരു ഐക്യവാതിൽ തുറക്കയില്ലേ. കേരളത്തിലെ സഭകളുടെ ഐക്യം ഉടനെ സാധിച്ചില്ലെങ്കിലും, അതിനുവേണ്ടിയുള്ള ഒരഭിവാഞ്ഛ ജനങ്ങൾക്കുണ്ടാകുന്നതു നന്നായിരിക്കും., അതിലേക്കു എല്ലാവരും പ്രാർത്ഥിക്കുന്നതും ആശാസ്യമായിരിക്കും. സഭാ ഐക്യത്തിനു വിഘാതമായി വരാവുന്ന വാദപ്രതിവാദങ്ങൾ സകലരും എവിടെയും ഒഴിവാക്കുന്നതു നന്നായിരിക്കും.

ക്രൈസ്തവ ദയാനപാത്രത്തിനു് കമ്മ്യൂണിസ്റ്റ് ടോർപിഡൊ വീണിരിക്കുമ്പോൾ ഇതറിയാതെ സൌന്ദര്യപ്പിണക്കവും കക്ഷിവൈരാഗ്യവും പറഞ്ഞു നാം നാൾകഴിച്ചാൽ നമ്മുടെ സ്ഥിതി ചേരയുടെ വായിലെ തവള പാററയെ തിററാൻ പിടിക്കുന്നതുപോലെ മാത്രമല്ലേ?

പി. വി. വർക്കി.

---

പ്പമാകയാൽ ആണ് ഭഗവത്ഗീതയിൽ അതിനെതിരായ അർത്ഥത്തിൽ അവതാരങ്ങളെ വിവരിച്ചിരിക്കുന്നതു്. എന്നാൽ ഗീതയിലെ അവതാരങ്ങളും വ്യാഖ്യാനിച്ചുവരുമ്പോൾ അവർ ജീവൻമുക്തി പ്രാപിച്ച സിദ്ധന്മാർ മാത്രമായിരുന്നു എന്നു മനസ്സിലാക്കാം. യേശുക്രിസ്തു അങ്ങനെ ജീവൻമുക്തി പ്രാപിച്ച ഒരുവൻ മാത്രമായിരുന്നെങ്കിൽ തനിക്കു ഇന്നുള്ള അദ്വിതീയസ്ഥാനം സഭയിലോ ലോകത്തിലോ ലഭിക്കയില്ലായിരുന്നു. ക്രിസ്തീയ സഭക്കു ദശാവതാരങ്ങൾ പോലെ പല അടിസ്ഥാനങ്ങൾ ഇല്ല. പിന്നെയോ, ഏക അടിസ്ഥാനംമാത്രമേയുള്ളു. "യേശുക്രിസ്തു എന്ന ഇട്ടിരിക്കുന്ന അടിസ്ഥാനമല്ലാതെ മറെറാന്നിടുവാൻ ആർക്കും കഴിയുന്നതല്ല." (1 കോരി. 3, 11). "ക്രിസ്തുയേശു തന്നെ മൂലക്കല്ലായിരിക്കെ നിങ്ങളെ അപ്പോസ്തലന്മാരും പ്രവാചകന്മാരും എന്ന അടിസ്ഥാനത്തിന്മേൽ പണിതിരിക്കുന്നു. (എഫേസ്യ. 2. 20). പത്രോസ് സഭയുടെ അടിസ്ഥാനമാണെന്നു വാദിക്കുന്നവർ വേദപുസ്തകത്തിൽ യേശുക്രിസ്തുവിനെ മാത്രം സഭയുടെ അടിസ്ഥാനമായി കാണിച്ചിരിക്കുന്നതിനെ അവഗണിക്കയാകുന്നു ചെയ്തിരിക്കുന്നതു്. ശ്ലീഹന്മാർ പ്രവാചകന്മാർ തുടങ്ങിയ ഓരോരുത്തരും ഈ സഭാമന്ദിരത്തിലെ കല്ലുകൾ മാത്രമാണ് അടിസ്ഥാനങ്ങൾ അല്ല.

"The Churches one foundation  
Is Jesus Christ Our Lord,  
She is His new creation  
By water and the word,  
From heaven he came and sought her  
To be His holy bride  
With His own blood He brought her  
And for her life He died"  
(Samuel F. Stone 1839 – 1900.)



Printed and Published by N. M. Abraham B.A. at the Malayala Manorama P